



എം. കൃഷ്ണൻനായർ

# സാഹിത്യവാരഫലം

കേരള സർക്കാരിന്റെ ഭാഗ്യക്കുറിയിൽ ഒരുത്തനു പത്തുലക്ഷം രൂപ ഒന്നാം സമ്മാനമായി കിട്ടിയെന്നു വിചാരിക്കൂ. അയാൾക്കു പിന്നെ ഇരിക്കപ്പൊറുതി കാണില്ല. സകല ബാങ്ക് മാനേജരൻമാരും അയാളുടെ വീട്ടിലെത്തും. 'എന്റെ ബാങ്കിൽ പണമിടണേ' എന്ന് ഓരോരുത്തരും അപേക്ഷിക്കും. ഏതെങ്കിലും തരത്തിൽ ഒരു ഭാഗ്യം വന്നാൽ ആളുകൾ എങ്ങനെ ഉപദ്രവിക്കുമെന്ന് അറിയണമെങ്കിൽ സ്റ്റൈൻബക്കിന്റെ 'മുത്ത്' എന്ന ചെറിയ നോവൽ വായിച്ചുനോക്കിയാൽ മതി. കീനോയ്ക്കു മുത്തു കിട്ടിയപ്പോൾ എല്ലാ വിഭാഗങ്ങളിൽപ്പെട്ട ആളുകളും അയാളിൽ തൽപരനായി. പാതിരി അയാളുടെ വീട്ടിലെത്തി. കീനോയുടെ കുഞ്ഞിനെ ചികിൽസിക്കാൻ കൂട്ടാക്കാത്ത ഡോക്ടർ പൂന്തോട്ടക്കാരനുമായി അവിടെ ചെന്നു. രാത്രിയായപ്പോൾ മുത്തു മോഷ്ടിച്ചു കൊണ്ടു പോകാൻ ചിലർ ഭവനഭേദനം നടത്തി. പൊടുന്നനവേ സമ്പത്തുണ്ടാകുന്നത് ആപത്താണ്. ആ ചിന്ത ഇരിക്കട്ടെ. ഭാഗ്യക്കുറിയിൽ കിട്ടുന്ന പത്തു ലക്ഷം രൂപയ്ക്ക് വിലയുണ്ടോ? വിശന്നു തളർന്നു വരുന്നവന് നമ്മൾ മനസ്സലിഞ്ഞു കൊടുക്കുന്ന അഞ്ചു രൂപയ്ക്കാണ് കൂടുതൽ വില. ആ ചെറിയ തുകയ്ക്കുള്ള മഹനീയത ഷോഡതിയിലെ പത്തു ലക്ഷത്തിനില്ല. ധനത്തെ വിട്ട് മറ്റൊരു മണ്ഡലത്തിലേക്കു വരാം. പൂജപ്പുരയിൽ സെൻട്രൽ ജയിലുണ്ട്. വൻമതിലിനകത്ത് എത്രയെത്ര കെട്ടിടങ്ങൾ! മതിലിനു വെളിയിൽ, റോഡിനരികിൽ ഒരു പ്രാഥമിക വിദ്യാലയമുണ്ട്. ഏതിനാണ് മഹനീയത? സംശയമില്ല. വിദ്യാലയത്തിനു തന്നെ. മഹത്ത്വം ഗുണത്തെയാണ് ആശ്രയിച്ചിരിക്കുന്നത്; അളവിനെയല്ല. കട്ടക്കയത്തിൽ ചെറിയാൻ മാപ്പിളയുടെ "യേശുവിജയം" മഹാകാവ്യമാണ്; ചങ്ങമ്പുഴയുടെ 'പഞ്ചഭൂതാദിയുക്തമെൻ ഗാത്രം...' എന്നു തുടങ്ങുന്ന കാവ്യം കൊച്ചു ഭാവഗീതം മാത്രം. പക്ഷേ മഹനീയത ചങ്ങമ്പുഴയുടെ ഭാവഗീതത്തിനാണ്; മഹാകാവ്യത്തിനല്ല. സാഹിത്യകൃതികളുടെ വൈപുല്യം കണ്ട് കണ്ണഞ്ചി ചിലർ 'മഹനീയം, മഹനീയം' എന്ന് അദ്ഭുതം കൂറാറുണ്ട്. തെറ്റാണ് അതെന്നേ പറയാനുള്ളൂ.

## സത്യദർശനം

സത്യത്തിന്റെ മുഖത്തു നോക്കാൻ പേടിയുള്ളപ്പോഴാണ് തെറ്റു ചെയ്യുന്നത്. പതിനേഴാം തീയതിയാണ് ഇതെഴുതുന്നത്. ഇന്നലെ വൈകുന്നേരം ഓട്ടോറിക്ഷ കാത്തുനില്ക്കുകയായിരുന്നു ഞാൻ. ഒരു രോഗിക്കുള്ള മരുന്നു പെട്ടെന്ന് എത്തിക്കേണ്ടിയിരുന്നു എനിക്ക്. മുക്കാൽ മണിക്കൂർ കഴിഞ്ഞു. ഉത്കണ്ഠയോടെ നാലുചുറ്റും നോക്കിയപ്പോൾ ദൂരെനിന്ന് ഒരു ഓട്ടോറിക്ഷ വരുന്നു. അതിനടുത്തേക്കു ഓടി. എതിരുവശത്തുനിന്നു രണ്ടു കൊച്ചുകുഞ്ഞുങ്ങളും ഓടുന്നുണ്ട്. അവർ അതിൽ കേറാതിരിക്കാൻ വേണ്ടി ഞാൻ ഓട്ടത്തിന്റെ വേഗം കൂട്ടി. വാഹനത്തിൽ കയറി ഇരിപ്പായി. ആ സമയം കൊണ്ടു കുഞ്ഞുങ്ങളുടെ അച്ഛനമ്മമാരും അതിനടുത്തെത്തി. ഡ്രൈവർ എന്നോടു പറഞ്ഞു:- "അവരാണ് ആദ്യം കൈകാണിച്ചത്. ഇറങ്ങിയാട്ടെ." സാദ്ധ്യമല്ലെന്നു ഞാൻ. അപ്പോൾ അവരോടു ഡ്രൈവർ അനുവാദം ചോദിച്ചു:- "കൊണ്ടു പോകട്ടോ?" ഞാൻ ഏറു കണ്ണിട്ട് അവരെ ഒന്നു നോക്കി. മാന്യതയുള്ള അവർ രണ്ടുപേരും പുഞ്ചിരി തൂകി നില്ക്കുകയാണ്. 'പോകൂ' എന്ന് പുരുഷൻ സൗമ്യമായി പറഞ്ഞു. ഓട്ടോറിക്ഷ നീങ്ങി. എന്റെ ഉള്ളു പിടഞ്ഞു. ഞാനെന്തൊരു സംസ്കാരഹീനൻ' എന്ന തോന്നലായിരുന്നു എനിക്ക്. അപ്പോഴേക്കും അര ഫർലോങ്ങോളം വണ്ടി പൊയ്ക്കഴിഞ്ഞിരുന്നു. "നിറുത്തൂ. ഞാനിറങ്ങാം. അവരെ കൊണ്ടുപോകൂ' എന്നായി ഞാൻ ഡ്രൈവറോട്. ഭ്രാന്തുണ്ടോ എന്ന മട്ടിൽ അയാളെന്നെ നോക്കി. ഓട്ടോറിക്ഷ വിട്ടപ്പോൾ ഞാൻ ആ കൊച്ചുകുട്ടികളുടെ മുഖങ്ങളിലേക്കു നോക്കാൻ ധൈര്യപ്പെട്ടില്ല.

നോക്കിയെങ്കിൽ സത്യത്തിന്റേതായ മുഖങ്ങൾ കണ്ടു ക്രൂരനായ ഞാൻ ഞെട്ടിപ്പോയേനെ. അലങ്കരിക്കപ്പെട്ട സൗധങ്ങൾ കാണാൻ അച്ഛനമ്മമാരോടു വന്നവരാണ് ആ പിഞ്ചു കുഞ്ഞുങ്ങൾ. അവരുടെ നൈരാശ്യവും വിഷാദവും ആ മുഖങ്ങളിൽ ഞാൻ ദർശിക്കുമായിരുന്നു. ഞാൻ ചെയ്ത തെറ്റ് ഇതെഴുതുമ്പോഴും എന്നെ വേദനിപ്പിക്കുന്നു. ഒട്ടും ക്ഷോഭിക്കാതെ മന്ദഹാസം പൊഴിച്ചുനിന്ന ആ പുരുഷനും സ്ത്രീയും സംസ്കാരമെന്നാൽ എന്താണെന്ന് എന്നെ പഠിപ്പിച്ചു. അവർ ഇതു വായിക്കുകയില്ലായിരിക്കാം. എങ്കിലും ആ നാലു പേരോടും ഞാൻ മാപ്പു പറയട്ടെ.

സത്യത്തിന്റെ മുഖത്തു നോക്കാൻ പേടിയാണ് സാഹിത്യകാരൻമാർക്കും. മാതൃഭൂമി ആഴ്ചപ്പതിപ്പിൽ "ഭവനഭേദനം" എന്ന സാങ്കല്പികമായ കഥയോ യഥാർത്ഥമായ വിവരണമോ എഴുതിയ ഐ.കെ.കെ. എമ്മിനും ഭയംതന്നെ. ഭയമില്ലായിരുന്നെങ്കിൽ ഈ ചവറെടുത്ത് അദ്ദേഹം നമ്മുടെ മുൻപിൽ വയ്ക്കില്ലായിരുന്നു. കഥ പറയുന്ന ആളിന്റെ വീട്ടിൽനിന്ന് ആഭരണങ്ങളും മറ്റും മോഷണം പോയി. വൈകുന്നേരം ഒരു സ്ത്രീയും പുരുഷനും കുഞ്ഞിനോടൊത്ത് അവിടെ നില്ക്കുന്നതു പലരും കണ്ടു. ഒരു പെൺകുട്ടി പൊലീസ്സ്റ്റേഷനിൽ പോയി കള്ളികളുടെ ഫോട്ടോ നോക്കി ഒരുത്തിയെ

...ക്കാണിച്ചു കൊടുത്തു. അവരെ അറസ്ററ് ചെയ്യാൻ പൊലീസ് തയ്യാറെടുക്കുമ്പോൾ ഗൃഹനായിക പറയുന്നു അവിടെ വൈകുന്നേരം വന്നതു ബന്ധുക്കളാണെന്ന്. ഐ.കെ.കെ.എം. ഈ വിവരണമെഴുതിയിട്ട് ഒരുതവണ വായിച്ചു നോക്കിയിരുന്നെങ്കിൽ അദ്ദേഹത്തിനു മനസ്സിലാകുമായിരുന്നു തൻെറ രചന തികച്ചും വിലകെട്ടതാണെന്ന്. എന്തുചെയ്യാം? സത്യത്തിൻെറമുഖത്തു നോക്കാൻ പേടിയാണ് പലർക്കും. പശ്ചാത്തപിച്ചതുകൊണ്ടു പ്രയോജനവുമില്ല. കുഞ്ഞുങ്ങളെ തോല്പിച്ച് വാഹനത്തിൽ കയറിയവൻ സംസ്കാരശൂന്യൻ തന്നെ. "ഭവനഭേദനം" കൊണ്ടു വായനക്കാരെ മുഷിപ്പിക്കുന്ന ആൾ അനാദരണീയനും.

* * *

കാരുണ്യം, ലജ്ജ, മററുള്ളവരെക്കുറിച്ചു പരിഗണന, തെററും ശരിയും എന്നതിനെക്കുറിച്ചുള്ള ബോധം ഇവയില്ലാത്ത മനുഷ്യനില്ല. ഈ അംശങ്ങളെ വ്യക്തി വികസിപ്പിച്ചെടുക്കുമ്പോൾ അഗ്നിനാളം പോലെ, നീരുറവപോലെ അവൻെറ പുരോഗതി ഉയർന്നുവരും. — മെൻഷീയസ് (Mencius)

## എൻ. കൃഷ്ണപിള്ള

**അഗ്നിനാളംപോലെ, നീരുറവപോലെ സാഹിത്യ മണ്ഡലത്തിൽ ഉയർന്നുവന്ന് അനുവാചകന് പ്രയോജനമരുളിയ ആളാണ് എൻ. കൃഷ്ണപിള്ള. അദ്ദേഹത്തിന് എഴുപതു വയസ്സു തികയുന്ന ഈ സന്ദർഭത്തിൽ 'കലാകൗമുദി' പ്രത്യേകമായ ഫീച്ചർ തയ്യാറാക്കി പ്രസാധനം ചെയ്തത് ഉചിതമായി.**

"പ്രതിപാത്രം ഭാഷണഭേദം" എന്ന ഗ്രന്ഥം രചിച്ചതോടെ കൃഷ്ണപിള്ളസ്സാർ കേരളത്തിലെ അദ്വിതീയനായ നിരൂപകനായി മാറിയിരുക്കുന്നു. ഗ്രന്ഥത്തിൻെറ സവിശേഷത അതിൻെറ സത്യാത്മകത തന്നെ. എന്നു പറഞ്ഞാലോ? സി.വി. രാമൻപിള്ളയുടെ നോവലുകളിൽ കാണുന്നതു മാത്രമേ കൃഷ്ണപിള്ളസ്സാർ ചൂണ്ടിക്കാണിക്കുന്നുള്ളു. പടിഞ്ഞാറൻ ദേശത്തെ സ്ട്രക്ചറലിസം, സീമിയോട്ടിക്സ് ഇവയെ അവലംബിച്ച് ഇവിടത്തെ ചില ചേരാട്ടാകളുടെ രചനകളെക്കുറിച്ച് എഴുതുന്നവർ പലരുമുണ്ട്. അവർ പറയുന്നതൊക്കെ ഈ സാഹിത്യകാരൻമാരുടെ രചനകളിൽ ഇല്ല. പടിഞ്ഞാറൻ നിരൂപകർ സ്ട്രക്ചറലിസത്തിൻെറയും സീമിയോട്ടിക്സിൻെറയും തത്ത്വങ്ങളെ ആധാരമാക്കി ചില രചനകളെക്കുറിച്ച് എഴുതുമ്പോൾ അവർ കൈകാര്യം ചെയ്യുന്ന രചനകൾക്കു 'ഡെൻസിററി' എന്ന ഗുണമുണ്ടെന്നു നമ്മൾ മനസ്സിലാക്കുന്നു. ആ ഡെൻസിററി — ധ്വനനശക്തി — ഇവിടത്തെ കൊച്ചു സാഹിത്യകാരൻമാരുടെ രചനകൾക്കില്ല. എങ്കിലും പുതുമയ്ക്കു

**ഇവിടത്തെ കൊച്ചുസാഹിത്യകാരന്മാരുടെ രചനകൾക്ക് ഡെൻസിററിയില്ല. എങ്കിലും പുതുമയ്ക്കുവേണ്ടി, തങ്ങൾ പണ്ഡിതരാണെന്നു വരുത്താൻവേണ്ടി അവർ രചനകളിൽ ഇല്ലാത്തതു് അടിച്ചേൽപ്പിക്കുന്നു. വിവരമില്ലാത്ത കുറെ ആളുകൾ 'ഹാ ഹാ എന്തൊരുജ്ജ്വല നിരൂപണം' എന്ന് ഉദ്ഘോഷിക്കുകയും ചെയ്യുന്നു. ഇവരുടെയൊക്കെ ആശാട്ടി അമേരിക്കൻ എഴുത്തുകാരിയായ സൂസൻ സൊൻടാഗ് ആണ്. അവരുടെ പ്രധാനദോഷം ചിന്തകളെ റബ്ബർപോലെ വലിച്ചു നീട്ടുന്നുവെന്നതാണ്.**

വേണ്ടി, തങ്ങൾ പണ്ഡിതരാണെന്നു വരുത്താൻ വേണ്ടി അവർ രചനകളിൽ ഇല്ലാത്തത് അടിച്ചേല്പിക്കുന്നു. വിവരമില്ലാത്ത കുറെയാളുകൾ "ഹാ, ഹാ എന്തൊരുജ്ജ്വല നിരൂപണം!" എന്നു ഉദ്ഘോഷിക്കുകയും ചെയ്യുന്നു. ഇവരുടെയൊക്കെ ആശാട്ടി അമേരിക്കൻ എഴുത്തുകാരിയായ സൂസൻ സൊൺടാഗാണ്. അവരുടെ പ്രധാന ദോഷം ചിന്തകളെ റബ്ബർപോലെ വലിച്ചുനീട്ടുന്നു എന്നതാണ്. ബതായിയുടെ Story of the Eye എന്ന നോവലിൻെറ അവതാരികയായി എടുത്തു ചേർത്തിട്ടുള്ള അവരുടെ പ്രബന്ധം ഇതിന് ഉദാഹരണമത്രേ. ചിന്തകളെ വലിച്ചുനീട്ടുമ്പോൾ അവ അസത്യപൂർണ്ണങ്ങളാകും. സൊൺടാഗ് ഛായാഗ്രഹണത്തെക്കുറിച്ചെഴുതിയ പുസ്തകത്തിനും ഈ ന്യൂനതയുണ്ട്. ബർട്രൻഡ് റസ്സലിൻെറയോ അൽഡസ് ഹക്സിലിയുടെയോ ഗ്രന്ഥങ്ങൾ വായിക്കും. സത്യം സത്യമായി പ്രത്യക്ഷമാകുന്നതു കണ്ടു നമ്മൾ ആഹ്ളാദിക്കും. എൻ. കൃഷ്ണപിള്ള സ്ട്രക്ചറലിസത്തെയോ സീമിയോട്ടിക്സിനെയോ ആശ്രയിക്കാതെ സത്യം പറയുന്നു. ഈ നിരൂപകന് എൻെറ വിനയം കലർന്ന അഭിവാദനം.

* * *

**എന്തൊരു വിചിത്രമായ ആശയസന്നിപാതം!** മുകളിലത്തെ ഖണ്ഡിക എഴുതിയിട്ട് ഒരു ദിവസത്തിലധികമായി. ഇന്നു വൈകുന്നേരം തിരുവനന്തപുരത്തെ മോഡേൺ ബുക്ക്സിൽനിന്നു വാങ്ങിക്കൊണ്ടു വന്ന ഒരു പുസ്തകം തുറന്നു നോക്കി. അമേരിക്കൻ നോവലെഴുത്തുകാരൻ Gore Vidal ഇങ്ങനെ പറഞ്ഞതായി അതിൽ കാണുന്നു:- Susan Sontag certainly is as bad a writer as I've ever read...and a fifth-ratemind... I would say she was monstrously over-rated.

## ആവർത്തനം വയ്യ

**ടോൾസ്ററായി ഏതോ ഫ്രഞ്ച് നോവൽ വായിക്കുകയായിരുന്നു. അതിലൊരിടത്ത് താറാവിനെ പൊരിക്കുന്നതിൻെറ ഫലമായ മണത്തെ പുറങ്ങളോളം ദീർഘമായി വർണ്ണിക്കുന്ന ഒരു ഭാഗമുണ്ട്. അതു വായിച്ചിട്ട് ടോൾസ്ററായി പറഞ്ഞു:- "വർണ്ണനയുടെ ഒടുവിലെത്തുമ്പോൾ നമ്മളും മണമറിയുമെന്നതു സത്യംതന്നെ. പക്ഷേ ആളുകളുടെ മനസ്സിൽ എന്തെങ്കിലും പതിപ്പിക്കുന്നതിനുള്ള മാർഗ്ഗമതല്ല. ഹെലൻെറ സൗന്ദര്യം എങ്ങനെയുള്ളതായിരുന്നുവെന്നു ഹോമർ സ്പഷ്ടമാക്കുന്ന ഭാഗം ഓർമ്മയുണ്ടോ? ഇതാ ഈ ലളിതങ്ങളായ വാക്കുകൾ മാത്രം:-'When Helen walked in, at the sight of her beauty old men rose to their feet.'... കണ്ണോ വായോ ചുണ്ടോ വർണ്ണിക്കേണ്ടതില്ല. ഓരോ ആളിനും ഹെലനെക്കുറിച്ച് ഇഷ്ടം പോലെ വിചാരിക്കാം. എന്നാൽ വൃദ്ധൻമാരെപ്പോലും എഴുന്നേല്പിക്കുന്ന ഹെലൻെറ സൗന്ദര്യം എല്ലാവരെയും ആകർഷിക്കുന്നു."**

ടോൾസ്ററായി പറഞ്ഞ ഈ സാരസ്യരഹസ്യം നമ്മുടെ എഴുത്തുകാർ മനസ്സിലാക്കിയെങ്കിൽ! മനസ്സിലാക്കിയാൽ പൂലാത്ത് മുഹമ്മദിൻെറ "പൂക്കാലം" പോലുള്ള ചെറുകഥകൾ ഉണ്ടാകില്ലായിരുന്നു. (എക്സ്പ്രസ്സ് വാരിക) വർഷത്തിലൊരിക്കൽ അബൂക്കഗംഫ് രാജ്യത്ത് നിന്നുവരും. അപ്പോൾ സുഹ്റാബിക്കു ആഹ്ളാദം. അത്തവണ വന്നപ്പോൾ അയാൾ പറഞ്ഞു ഇനി പോകേണ്ടതില്ലെന്ന്. അതോടെ അവൾക്കു പാരവശ്യം. ആഹ്ളാദമായിരിക്കാം. വിഷാദവുമാകാം. ഇതാണ് 'പൂക്കാലം.'

ഉറക്കാഴ്ചയെന്ന മിന്നലപ്പിണർ പൊടുന്നനവേ വന്നു വീഴുമ്പോൾ ജീവിത സംഭവങ്ങൾക്കുണ്ടാകുന്ന തിളക്കമാണ് കഥകൾക്കു കലാത്മകത നല്കുന്നതെന്ന് ഞാൻ പല തവണ എഴുതിയിട്ടുണ്ട്. ഇനിയും അത് ആവർത്തിക്കുന്നതെങ്ങനെ?

* * *

പ്രഖ്യാതനായ ഒരഭിനേതാവ് പല തരുണികളോടും ലൈംഗിക വേഴ്ച നടത്തിയിട്ടു മിണ്ടാതിരുന്നു. കീർത്തിയാർജ്ജിച്ച മററൊരഭിനേതാവ് അതേ കൃത്യം ചെയ്തിട്ട് കാണുന്നവരോടൊക്കെ അതു പറഞ്ഞു നടന്നു. എന്റെ പരിചയക്കാരനായിരുന്ന കവി (മരിച്ചു പോയി) ഒരു വേഴ്ചയും നടത്താതെ സകല സുന്ദരികളെയും പ്രാപിച്ചുവെന്നു പ്രചരിപ്പിച്ചു. ആദ്യത്തെയാൾ മാന്യനല്ല; എങ്കിലും അമാന്യനുമല്ല. രണ്ടാമത്തെയാൾ തികഞ്ഞ അമാന്യൻ. മൂന്നാമത്തെയാൾ —കവി— അമാന്യനും ഹിപക്രിററും. കഥാകാരനാകാൻ ശ്രമിച്ചു പരാജയപ്പെട്ടു നില്ക്കുന്ന ആൾ ഈ മൂന്നാമന്റെ കൂട്ടുകാരനാണ്.

## ഓർഗനൈസ്ഡ് കറപ്ഷൻ

വിവിധഘടകങ്ങൾ അന്യോന്യം ബന്ധപ്പെട്ടു ഭംഗിയായി പ്രവർത്തിക്കുന്ന അഴിമതിയാണ് ഭാരതത്തിലെവിടെയും ഉള്ളത്. നാഗപ്പൂരിൽ നിന്ന് തിരുവനന്തപുരത്തേക്കു വരാൻ ഞാൻ ടിക്കററ് ബുക്ക് ചെയ്തു. മദ്രാസിൽനിന്നുള്ള ബർത്തിന് റിസർവേഷൻ മദ്രാസിൽത്തന്നെ നടത്തണമെന്നും അതിന് ടെലിഗ്രാം അയച്ചുകൊള്ളാമെന്നും നാഗപ്പൂർ തീവണ്ടിയാപ്പീസിലെ ക്ളാർക്ക് പറഞ്ഞു. അയാൾ മൂന്നു ടെലിഗ്രാം അയയ്ക്കുകയും ചെയ്തു. ഞാൻ മദ്രാസിലെത്തി. തിരുവനന്തപുരത്തേക്കുള്ള ബർത്ത് റിസർവേഷനെക്കുറിച്ച് അന്വേഷിച്ചപ്പോൾ ബർത്തില്ലെന്നും ടെലിഗ്രാം കിട്ടിയിട്ടില്ലെന്നും അവിടത്തെ ഉദ്യോഗസ്ഥൻ അറിയിച്ചു. ബർത്ത് കിട്ടാത്തതുകൊണ്ട് ഞാൻ രണ്ടു ദിവസം എനിക്കു പരിചയമൊട്ടുമില്ലാത്ത മദ്രാസിൽ താമസിച്ചു. ഓരോ ദിവസവും മൂന്നും നാലും തവണ അന്വേഷിക്കും. മറുപടി 'ഇല്ല' എന്നാണെങ്കിൽ സഹിക്കാമായിരുന്നു. ആട്ടുന്ന മട്ടിൽ തമിഴിലെന്തെങ്കിലും പറയും. ഗത്യന്തരമില്ലാതെ പലരെയും ഫോണിൽ വിളിച്ചു നോക്കി; അടൂർഭാസി, ഡോക്ടർ എസ്.കെ. നായർ, കെ.ജി. മേനോൻ ഇങ്ങനെ പലരെയും. ആരെയും ടെലിഫോണിൽ കിട്ടിയില്ല. എന്റെ വൈഷമ്യംകണ്ട് ഹോട്ടലിലെ ഒരു മലയാളിപ്പയ്യൻ "ഇരുപതു രൂപ തരണം സാർ. ടിക്കററ് ഞാൻ വാങ്ങിത്തരാം." എന്നു പറഞ്ഞു. രൂപ കൊടുത്തു. ബർത്ത് റിസർവേഷൻ അനായാസമായി ലഭിച്ചു. ഈ ഇരുപതു രൂപയുടെ പങ്ക് ടിക്കററ് തന്നയാളിനും വേറെ പലർക്കും ചെല്ലും. അതാണ് 'സംഘടിതമായ അഴിമതി' എന്നു മുൻപ് ഞാൻ പറഞ്ഞത്. വേറൊരിക്കൽ നാഗപ്പൂരിൽ നിന്നു തിരുവനന്തപുരത്തെത്താൻ ഏതാണ്ട് അഞ്ഞൂറു രൂപയോളം നല്കേണ്ടിവന്നു എനിക്ക്. അന്ന് ശരിയായ റയിൽവേക്കൂലി നൂററമ്പത് രൂപയായിരുന്നു. എന്റെ കൈയിൽ നിന്നു വാങ്ങിയ അഞ്ഞൂറു രൂപയുടെ പങ്ക് പല ടിക്കററ് എക്സാമിനർക്കും സ്റേറഷൻ മാസ്ററർക്കും കിട്ടിയിരിക്കും. അതിഭയങ്കരമായ കറപ്ഷനാണ് എങ്ങും. പണം ഇതുപോലെ ഞാൻ കൊടുത്തില്ലെന്നു വിചാരിക്കൂ. കൈയിലുള്ള പണമെല്ലാം തീർന്ന് ഞാൻ നാഗപ്പൂരിൽ കിടന്നു തെണ്ടും. അതുപേടിച്ചു ഞാനും കറപ്ഷനു വിധേയനായിപ്പോകുന്നു.

ഇന്ത്യയിൽ ജീവിതരീതിയായി മാറിയിരിക്കുന്ന ഈ അഴിമതിയെ കളിയാക്കുന്ന ഒരു ചെറുകഥയുണ്ട് ചന്ദ്രിക ആഴ്ചപ്പതിപ്പിൽ; രമേശ് ഗുപ്തയുടെ 'പൊട്ടറോചിപ്സും പുറംസമ്പാദ്യവും.' (വിവ:കെ.എ. കൊടുങ്ങല്ലൂർ) ഉത്സവ സ്ഥലത്തു നില്ക്കുമ്പോൾ ദൂരെക്കാണുന്ന സുന്ദരികളെയാകെ ആശ്ലേഷിക്കാൻതക്കവിധത്തിൽ തന്റെ കൈകൾക്കു നീളമുണ്ടായെങ്കിൽ എന്നഭിലഷിച്ച ഒരു സ്നേഹിതനുണ്ടായിരുന്നു എനിക്ക്. രമേശ് ഗുപ്തയുടെ കഥയ്ക്ക് എത്ര നീളമുള്ള കൈകളുണ്ടായാലും കലാംഗനയെ തൊടാൻ പററില്ല. കൈയുണ്ടെങ്കിലല്ലേ അതിനു നീളം വയ്ക്കു. വിരസമായ പ്രബന്ധത്തിന് കഥയുടെ കൈ വരുന്നതെങ്ങനെ? അങ്ങിങ്ങായി ഹാസ്യത്തിന്റെ ഛായ മാത്രമുള്ള ഈ ശുഷ്കമായ ഉപന്യാസം കഥയായത് എങ്ങനെ തർജ്ജമക്കാരന്റെ ദൃഷ്ടിയിൽ?

* * *

അന്യന്റെ പുരയിടം പിടിച്ചെടുത്താൽ വീട്ടിന്റെ മുൻപിൽ കാറ് കിടക്കും. സ്ക്കൂട്ടറുകൾ വിലസിക്കൊണ്ടിരിക്കും. പക്ഷേ മനസ്സിനു സുഖം കാണില്ല. സ്വന്തം വിയർപ്പൊഴുക്കിയുണ്ടാക്കുന്ന സമ്പത്തേ സുഖം നല്കൂ. കലയും സ്വാഭാവികമായ സർഗ്ഗാത്മകത്വത്തിന്റെ ഫലമാകണം. അല്ലാതെ അതിനെ പിടിച്ചെടുക്കരുത്. ആരെങ്കിലും പിടിച്ചെടുത്താൽ അതു നന്നെന്ന് ഒരുത്തനും പറയുകയുമരുത്.

## ജീവിതം ഉള്ളിപോലെ

വിശ്വസാഹിത്യത്തിലെ ഉത്കൃഷ്ടങ്ങളായ ഭാഗങ്ങൾ എടുത്തുകാണിക്കണമെന്നു വിചാരിക്കാറുണ്ട്. പലപ്പോഴും വിസ്മരിച്ചു പോകുന്നു. ഇത്തവണ അതോർമ്മിച്ചു. നോർവെയിലെ നാടക കർത്താവ് ഹെൻറിക് ഇബ്സൻ (ഇപ്സൻ എന്നാണ് നൊർവീജൻ ഭാഷയിലെ ഉച്ചാരണം) പർഗ്യന്ത് (Peer Gypt) എന്നൊരു നാടകമെഴുതി. ജീവിതത്തിന്റെ പല തലങ്ങളിലൂടെ കടന്നു താനാരാണെന്ന് പർ ഗ്യന്ത് മനസ്സിലാക്കുന്നതാണ് നാടകത്തിലെ പ്രമേയം. നാടകത്തിലെ അഞ്ചാമങ്കത്തിലെ അഞ്ചാംരംഗം പർഗ്യന്ത് പറയുന്നു: "നിയൊരു ചക്രവ[illegible]യല്ല, നീ ഒരു ഉള്ളി മാത്രം." എന്നിട്ട് ഉള്ളിയെടുത്ത് ഓരോ പോളയും അയാളുടെ ജീവിതത്തിന്റെ ഓരോ അവസ്ഥയോട് സദൃശമാണെന്നു പ്രസ്താവിക്കുന്നു. പർഗ്യന്ത് കപ്പൽ ചേതത്തിൽപെട്ട് ലൈഫ്ബോട്ടിൽ കയറി രക്ഷപ്പെട്ടിട്ടുണ്ട് പണ്ട്. അടിമവ്യാപാരിയും സ്വർണ്ണം കുഴിച്ചെടുക്കുന്നവനുമൊക്കെ ആയിരുന്നിട്ടുണ്ട് അയാൾ. അങ്ങനെ ഓരോ ഇതളിനെയും ഓരോ ജീവിത സംഭവത്തോടു ബന്ധപ്പെടുത്തിയതിനുശേഷം അനേകം ഇതളുകൾ ഒരുമിച്ച് ഇളക്കിയെടുക്കുന്നു. "അവിശ്വസനീയമായ എത്ര തട്ടുകൾ! നമുക്ക് ഇതിന്റെ ഹൃദയം കണ്ടുപിടിക്കാനൊക്കുകയില്ലേ?" എന്ന് പർഗ്യന്ത് ചോദിക്കുന്നു. തന്റെ ജീവിതവും ഉള്ളിപോലെ കാമ്പില്ലാത്ത, പൊള്ളയായ ഒന്നാണെന്ന തീരുമാനത്തിൽ അയാൾ എത്തുന്നു. കവിയും തത്ത്വചിന്തകനുമായ ഇബ്സനെ നമ്മൾ ഇവിടെ കാണുന്നു.

## കൂവാത്തവനും കൂവും

മദ്യപനായ ഒരാൾ വിസർജ്ജനത്തെ വർണ്ണിച്ച് പ്രസംഗം തുടങ്ങി. മാന്യന്മാരിൽ മാന്യനും സഹൃദയരിൽ സഹൃദയനുമായ എന്റെ അഭിവന്ദ്യസുഹൃത്ത് എസ്.എൻ. മൂർത്തി എന്നോട് ചോദിച്ചു:- "കൂവാനറിയാമോ?" "അറിഞ്ഞുകൂടാ" എന്ന് എന്റെ മറുപടി. "എനിക്കറിയാം" എന്നു മൂർത്തി പറഞ്ഞെങ്കിലും അദ്ദേഹത്തിനും കൂവാനറിഞ്ഞുകൂടെന്ന് എനിക്കറിയാം. മൂർത്തി മിണ്ടാതിരിക്കുകയാണ്. ഞാൻ ടാഗോർ ഹാളിൽ നിന്ന് പുറത്തിറങ്ങി ആരും അടുത്തെങ്ങുമില്ലെന്ന് ഉറപ്പുവരുത്തിയതിന് ശേഷം "കൂ" എന്ന് ചെറിയ ശബ്ദത്തിൽ കൂവി. അത്രയും ചെയ്തില്ലെങ്കിൽ അന്ന് ഉറക്കം വരികില്ലായിരുന്നു. (ഹിഗിൻബോത്തംസ് മാനേജരാണ് മൂർത്തി)

പ്രശസ്തനായ നിരൂപകൻ ബ്രാൻഡർ മാത്യൂസ് ഒരു നാടകാഭിനയം കാണാൻ പോയി. അടുത്ത ദിവസം അദ്ദേഹത്തിന്റെ ശിഷ്യൻമാർ നാടകത്തെക്കുറിച്ച് അഭിപ്രായം ചോദിച്ചു. മാത്യൂസ് മറുപടി നൽകി:- "നാടകത്തിന് നാലങ്കമുണ്ട്. ഞാൻ നാടകകർത്താവിന്റെ അതിഥിയായിരുന്നു. ഒന്നാമങ്കം കഴിഞ്ഞപ്പോൾ പ്രേക്ഷകർ നിശ്ശബ്ദർ. ഞാൻ കൈയടിച്ചു. രണ്ടാമങ്കം കഴിഞ്ഞപ്പോൾ ഞാൻ മിണ്ടാതിരുന്നു. പ്രേക്ഷകർ കൂവി."

"പിന്നീടോ?" എന്ന് വിദ്യാർത്ഥികളുടെ ചോദ്യം. മാത്യൂസ് തുടർന്നു:- "മൂന്നാമങ്കം കഴിഞ്ഞ് ഞാൻ നാടകശാലയിൽ നിന്നിറങ്ങിപ്പോയി. എന്നിട്ടു തിരിച്ചെത്തി ഞാനും കൂവി."

സഹൃദയത്വമാണ് രണ്ട് സന്ദർഭങ്ങളിലെയും കൂവലിന് കാരണം. ജനയുഗം വാരികയിൽ അംബിക ടെലിഗ്രാമിന്റെ ഭാഷയിൽ എഴുതിയ "വഴിതെററിയ യാത്രക്കാരൻ" എന്ന ചെറുകഥ ഞാൻ

ഞാൻ ടാഗോർ ഹാളിൽ നിന്നു ...ക്ക് പൊയ്ക്കൊള്ളട്ടെ. മാത്യൂസി...ലെ നാടകശാലയിൽ നിന്ന് ...പ്പോയതിന് ശേഷം തിരിച്ച് ...കൊള്ളട്ടെ.

## വിശിഷ്ടമായ ഒരു ലാററിനമേരിക്കൻ നോവൽ

സി.ഐ.എയും പട്ടാളവും ചേർന്നു കൊലപ്പെടുത്തിയ ചിലിയിലെ പ്രസിഡൻറ് സാൽവാതോർ ആയേന്ദേയുടെ (Salvador Allende 1908–73) അനന്തരവളാണ് ഇസബൽ ആയേന്ദേ. The House of the Spirits എന്ന നോവലിൻെറ രചനയോടുകൂടി അവർ വിശ്വവിഖ്യാതയായി ഭവിച്ചിരിക്കുന്നു. ലാററിനമേരിക്കയിലും യൂറോപ്പിലും ലക്ഷക്കണക്കിന് വിററഴിഞ്ഞ ഈ നോവൽ അനുകരണാത്മകമാണെങ്കിലും ആരെയും വശീകരിക്കും. രചനയ്ക്ക് അത്രമാത്രം ഊർജ്ജസ്വലതയുണ്ട്, ആർജ്ജവമുണ്ട്. ഒരു ഭാഗം കേട്ടാലും:–

My grandfather died lastnight. He did not die like a dog as he feared he would, but peacefully in my arms. In the end, he confused me with Clara and at times with Rosa, but he died without pain or anguish, more lucid than ever and happy, consious and serene. Now he's *laid out on the sailboat of the gentle sea,* smiling and calm, while I write at the blond wood table that belonged to *my grandmother*. (page 479)

മാജിക്കൽ റീയലിസം, റീയലിസം ഫാൻറസി ഇവ കൊണ്ട് നോവലിസ്ററ് രൂപം കൊടുത്ത ഈ നോവൽ ഒരു കുടുംബപുരാണമാണ്; നാലുതലമുറകളുടെ പുരാണം. ഇതിൽ പ്രസിഡൻറ് സാൽവാതോർ ആയേന്ദേയുണ്ട്, മഹാനായ കവി പാവ്ലൊ നെറൂതയുണ്ട്. ആയേന്ദേയുടെ അറുതിവരുത്തിയ മിലിററി കൂ(coup)വർണ്ണിക്കപ്പെടുന്നുണ്ട്. പ്രസിഡൻറിൻെറ അന്ത്യം:–

Soldiers entered the building and took what was left of the first floor. Above the din was heard the hysterical voice of an officer ordering them to surrender and come down single file with their hands on their heads. The President shook each of them by the hand. I'll go last, he said. They never again saw him alive. (Page 420)

മാർകേസിൻെറ പ്രശസ്തമായ നോവലിലെന്നപോലെ ഈ നോവലിലും കുടുംബചരിത്രം വർണ്ണിക്കുന്ന ഒരു കൈയെഴുത്ത് പ്രതി കിട്ടുന്നതായി പ്രസ്താവമുണ്ട്. അനുകരണം ഇതുകൊണ്ടുമാത്രം തീരുന്നില്ല. പല കഥാപാത്രങ്ങളും മാർകേസിൻെറ കഥാപാത്രങ്ങളുടെ പ്രതിരൂപങ്ങളാണ്. ഇതൊക്കെ ന്യൂനതകളായി പറയാമെങ്കിലും എന്തെന്നില്ലാത്ത രസമുണ്ട്, ഈ നോവൽ വായിക്കാൻ.

ക്ളാരയെ എസ്തേബൻ വിവാഹം കഴിച്ചു. മനോഹരങ്ങളായ വജ്രാഭരണങ്ങളാണ് അയാൾ അവൾക്ക് നൽകിയത്. ഒരു 'ഷൂബോക്സി'ൽ അവൾ അത് വച്ചുപൂട്ടി. എന്നിട്ട് അത് എവിടെ വച്ചു എന്ന കാര്യമങ്ങുമറക്കുകയും ചെയ്തു. ഇററലിയിലാണ് അവർ മധുവിധു ആഘോഷിച്ചത്. രണ്ട് ദിവസം കഴിഞ്ഞ് അവർ കപ്പലിൽ കയറി. യാനപാത്രത്തിൻെറ ചലനം കൊണ്ട് ക്ളാര രോഗിണിയായി മാറിയെങ്കിലും എസ്തേബൻെറ കാമത്തിന് ഒരു കുറവും സംഭവിച്ചില്ല. അവൾ നിരന്തരം ഛർദ്ദിക്കുന്നുണ്ട്. പക്ഷേ, തീക്ഷ്ണമായ ആഗ്രഹം അയാൾക്ക്. മധുവിധുവിന് ശേഷം മൂന്നുമാസം കഴിഞ്ഞ് അവർ വീട്ടിലെത്തി. ക്ളാര നിൽക്കുന്നത് എന്തിലാണെന്ന് എസ്തേബൻ ചൂണ്ടിക്കാണിച്ചു. ക്ളാര സ്നേഹിച്ചിരുന്ന ബറബസ്സ് എന്ന പട്ടിയുടെ ശവത്തിലാണ് അവളുടെ നിൽപ്പ്.

ഇനി നോവലിസ്ററിൻെറ വാക്കുകൾ തന്നെയാവട്ടെ:– "Clara looked down and gave a frightfull cry; she was standing on the black back of Barrabas who lay there split down the middle, transformed into a rug. His head was still intact and his two glass eyes stared up at her with the helpless look that is the speciality of *taxidermists. Her husband managed to* catch her before she fell to the floor in a dead faint." (Page 119)

ജർമ്മനിയിലും ഇററലിയിലും ജപ്പാനിലുമൊക്കെ 'സെൻസേഷൻ' സൃഷ്ടിച്ചിരിക്കുന്നു ഈ നോവൽ. എന്തുകൊണ്ട്? പേര്പറയാത്ത ഒരു രാജ്യത്തിലെ സംഭവങ്ങളാണ് ആയേന്ദേ വർണ്ണിക്കുന്നത്. അവരുടെ കഥാപാത്രങ്ങൾ അവിടെ മാത്രം ഉള്ളവരാണ്. എങ്കിലും നമ്മൾ ആ സംഭവങ്ങൾ നമ്മുടെ നാട്ടിലും കാണുന്നു. ആ കഥാപാത്രങ്ങളുടെ സ്ഥാനത്ത് നമ്മളെത്തന്നെ പ്രതിഷ്ഠിക്കുന്നു. സാർവലൗകികത, സാർവജനീനത ഈ ഗുണങ്ങളാൽ അനുഗൃഹീതമാണ് ഈ കലാശിൽപം. ആയേന്ദേയുടെ രണ്ടാമത്തെ നോവലും പ്രസിദ്ധപ്പെടുത്തിക്കഴിഞ്ഞു. അതിൻെറ ഇംഗ്ളീഷ് തർജ്ജമ എനിക്ക് കിട്ടിയില്ല. (De Amor Y de Sombra) ആ നോവലിൽ മാർകേസിൻെറ സ്വാധീനശക്തി കാണില്ലെന്ന് ഞാൻ വിചാരിക്കുന്നു. ഇസബൽ ആയേന്ദേ മൗലിക പ്രതിഭയുള്ള എഴുത്തുകാരിയാണല്ലോ. അവർ സ്വന്തം മാർഗ്ഗം കണ്ടുപിടിച്ചിരിക്കുമല്ലോ.

## ബി.മാധവമേനോൻ

ബി. മാധവമേനോൻ ട്രയൽ വാരികയിലെഴുതിയ 'പൊലിസ്പുരാണം' എന്ന കഥയിൽ പൊലിസ്ഓഫീസറുടെയും ഭീകരപ്രവർത്തകൻെറയും മൃദുലവശങ്ങളുടെ ചിത്രീകരണമുണ്ട്. മനുഷ്യനിൽ നന്മയും തിന്മയുമുണ്ട് എന്നാവാം കഥാകാരൻെറ വിചാരം. അതുശരിയുമാണ്. എനിക്കറിയാവുന്ന പൊലീസ് ഉദ്യോഗസ്ഥന്മാർ തികഞ്ഞ മാന്യത ഉള്ളവരാണ്. ഡയറക്ടർ ജനറൽ എം.കെ. ജോസഫ്, ഐ.ജി. എൻ. കൃഷ്ണൻനായർ, ഡി.ഐ.ജി. ആർ.പി.സി. നായർ ഇവരെല്ലാം എന്നോടു സ്നേഹത്തോടെയാണ് പെരുമാറുക. നിസ്സാരനായ എന്നെക്കൊണ്ട് അവർക്കൊന്നും നേടാനില്ല. എങ്കിലും മനുഷ്യത്വത്തിൻെറ പേരിൽ അവർ ഭംഗിയായി പെരുമാറുന്നു. കാസാൻദ്സാക്കീസിൻെറ ഒരു നോവൽ തർജ്ജമ ചെയ്തതിനുശേഷം ചില സംശയങ്ങൾ പരിഹരിക്കാനായി ഒരു നക്സലൈററ് എന്നെ കാണാൻ വന്നു. ആദ്യം ഞാനൊന്നു ഞെട്ടിയെങ്കിലും അദ്ദേഹത്തിൻെറ മര്യാദയോടുള്ള പെരുമാററവും കലയിലുള്ള താത്പര്യവും പാണ്ഡിത്യത്തോടുള്ള അഭിനിവേശവും എന്നെ ആകർഷിച്ചു. എൻെറ തിരുത്തലുകൾ അദ്ദേഹം അംഗീകരിച്ചു. നന്മയും തിന്മയും മനുഷ്യരിലുണ്ടെന്ന മാധവമേനോൻെറ അഭിപ്രായത്തോട് ആർക്കും യോജിക്കാം.

ഇസബെൽ ആയേന്ദെ



# കിഴക്കോട്ടു മാറുന്ന കോട്ടയം

(17–ാം പേജിൽ നിന്നു തുടർച്ച)

കോട്ടയം രാജാവിന്റെ കാലത്ത് ഇന്നത്തെ തിരുനക്കര വൻമരങ്ങളും കുററിക്കാടുകളും നിറഞ്ഞ പ്രദേശമായിരുന്നു. രാജാവ് ഒരു കാളക്കൂററനെ ഉപദ്രവിച്ചതിന്റെ പ്രായശ്ചിത്തമായി നക്കരകുന്നിൽ ശിവ പ്രതിഷ്ഠ നടത്തിയെന്നും അദ്ദേഹത്തിനു സ്വപ്നത്തിൽ അരുളപ്പാടുണ്ടായതനുസരിച്ചു സ്വയംഭൂലിംഗത്തെ ഉൾക്കൊള്ളിച്ചു ക്ഷേത്ര പ്രതിഷ്ഠ നടത്തിയെന്നും രണ്ടു ഐതിഹ്യങ്ങൾ ഉണ്ട്. ഏതായാലും തിരുനക്കര ക്ഷേത്ര വളപ്പിനുള്ളിൽ രണ്ടു ശിവലിംഗ പ്രതിഷ്ഠകൾ ഉണ്ടെന്നുള്ളത് ഒരു വസ്തുതയാണ്.

നക്കരകുന്ന് ക്ഷേത്ര പ്രതിഷ്ഠയോടുകൂടി തിരുനക്കരയായി. അക്കാലത്ത് തളീക്കോട്ടയിൽനിന്നു തിരുനക്കരെ വരണമെങ്കിൽ വടക്ക് ഗോവിന്ദപുരത്തുകൂടി നടന്ന് തെക്കോട്ടു ചെട്ടിത്തെരുവു വഴിയുള്ള നടപ്പാതയെ ആശ്രയിക്കണമായിരുന്നു. തിരുനക്കര ക്ഷേത്രത്തിൽനിന്നു കിഴക്കോട്ടു വഴിയമ്പലം ഭാഗത്തേക്കും തെക്കോട്ട് വയസ്ക്കര കുന്നിലേക്കും പോകാനും കുററിക്കാടുകൾക്കിടയിൽക്കൂടിയുള്ള നടപ്പാതകൾ മാത്രമേ ഉണ്ടായിരുന്നുള്ളു. പകൽ സമയത്തല്ലാതെ രാത്രിയിൽ ജീവനിൽ കൊതിയുള്ളവരാരും ആ വഴി പോകാറില്ല.

തെക്കു തിരുവല്ലാവരെയും പടിഞ്ഞാറു ചേർത്തലവരെയും വടക്ക് പറവൂർ വരെയും കിഴക്ക് പൂഞ്ഞാർ വരെയും വിസ്തൃതമായി കിടന്ന തിരുവിതാംകൂറിന്റെ വടക്കൻ ജില്ലയുടെ തലസ്ഥാനം ചേർത്തലയായിരുന്നു. അന്ന് ആ ജില്ലയുടെ പേർ കരപ്പുറം ജില്ല എന്നുമായിരുന്നു. 1880-ലാണ് ജില്ലയുടെ കേന്ദ്രം കോട്ടയത്തു മാററിയത്. അതോടുകൂടി ഡിവിഷൻ കച്ചേരി, മജിസ്ട്രേററു കോടതികൾ മുൻസിപ്പു കോടതികൾ മുതലായ സ്ഥാപനങ്ങൾ തിരുനക്കരയും വയസ്ക്കരകുന്നിലുമായി സ്ഥാപിക്കപ്പെട്ടു. ജില്ലാ കോടതി മാത്രം കിഴക്കോട്ടു മാറി തേറത്താനത്തു കുന്നിലും.

തിരുനക്കര ക്ഷേത്രവും സർക്കാർ സ്ഥാപനങ്ങളും തിരുനക്കരയിലേക്ക് ആളുകളെ ആകർഷിച്ചു. ക്ഷേത്രത്തിനു തെക്കുകിഴക്കു ഭാഗത്തായി വ്യാപാരവും ഹുണ്ടിയൽകടയും നടത്തുന്ന പരദേശ ബ്രാഹ്മണർ മഠത്തുംമുറി പണിയിച്ചു അവിടെ താമസമായി. ക്ഷേത്രത്തിനു കിഴക്കുവശത്തായി ചെറിയ കടകളും ഹോട്ടലുകളും ആരംഭിച്ചു. തിരുനക്കരക്കു തെക്കു കിഴക്കു മാറി ചന്ത നിലവിൽ വന്നു. ജലമാർഗ്ഗം ചന്തയിലേക്കു സാമാനങ്ങൾ കൊണ്ടുവരാനുള്ള ചന്തക്കടവും ഉണ്ടായി. പിന്നീടു കോട്ടയം പട്ടണത്തിനുണ്ടായ വികസനം വേഗത്തിലായിരുന്നു. പടിഞ്ഞാറു ഭാഗത്തുണ്ടായിരുന്ന വ്യാപാരങ്ങൾ അങ്ങനെ കിഴക്കു തിരുനക്കരക്കു മാറി.

തെക്കുനിന്ന് എം.സി. റോഡും അതിൽനിന്നു കിഴക്കോട്ടു തിരിഞ്ഞുപോകുന്ന കെ.കെ. റോഡും കോട്ടയത്തിന്റെ ഗതാഗതത്തിന് സഹായകമായി. രണ്ടു റോഡുകളുടെയും വശങ്ങളിൽ വ്യാപാരസ്ഥാപനങ്ങൾ ഉയർന്നു. കിഴക്കുഭാഗത്ത് കളക്ടറേററ് സ്ഥാപിക്കപ്പെട്ടപ്പോൾ കോടതികളും ഓഫീസുകളുമെല്ലാം അങ്ങോട്ടു മാറി. അപ്പോൾ തിരുനക്കരക്കും കളക്ടറേററിനും മദ്ധ്യത്തിലുള്ള സ്ഥലമെല്ലാം പ്രാധാന്യമുള്ള സ്ഥാപനങ്ങൾ കൊണ്ടുനിറഞ്ഞു. അങ്ങനെ വികസനത്തിന്റെ പാത കിഴക്കോട്ടു വീണ്ടും നീങ്ങി.

കിഴക്കോട്ടുള്ള യാത്ര അവിടെയും നിന്നില്ല. ഇപ്പോൾ കോട്ടയത്തിന്റെ കിഴക്കററമായ കഞ്ഞിക്കുഴി വരെ നെടുനീളത്തിൽ വ്യാപാര വ്യവസായ സ്ഥാപനങ്ങൾ കാണാം. തിരുനക്കര ക്ഷേത്രത്തിനു തെക്കുവശമുള്ള തെക്കും ഗോപുരത്തിന്റെയും ബോട്ടു കടവിന്റെയും പ്രാധാന്യം കുറഞ്ഞും തുടങ്ങി.

കോട്ടയത്തിന്റെ മദ്ധ്യഭാഗമെന്നു പറയാവുന്ന തിരുനക്കര മൈതാനത്തിനു പണ്ട് തിരുനക്കര തകടിപ്പുറം എന്നായിരുന്നു പേർ. അവിടെവച്ചു പണ്ട് അടിമക്കച്ചവടം നടന്നിരുന്നതായി പറയപ്പെടുന്നു. പിന്നീടു കാളച്ചന്തയായി. ഒടുവിൽ നാലുവശവും അടവുണ്ടാക്കി ഗേററുകളുംവച്ച് പൊതുജനങ്ങൾക്ക് സായാഹ്നങ്ങളിൽ വന്നുകൂടാനും കാററുകൊള്ളാനും ഉള്ള സ്ഥലമായി. കൂടെക്കൂടെ രാഷ്ട്രീയ-സാംസ്കാരിക യോഗങ്ങളും അവിടെ നടക്കാറുണ്ട്. അപൂർവ്വം അവസരങ്ങളിൽ നാടകങ്ങളും ഉത്സവകാലങ്ങളിൽ വിവിധതരം വിനോദങ്ങളും കച്ചവടവും മൈതാനത്തിനു മാററുകൂട്ടാറുണ്ട്. അടുത്തകാലത്തായി കോട്ടയം പബ്ളിക് ലൈബ്രറിയുടെ നാലുനിലക്കെട്ടിടവും ജില്ലാ സഹകരണ ബാങ്കിന്റെ ഏഴുനിലക്കെട്ടിടവും സ്റേററ് ബാങ്ക് ഓഫ് ട്രാവൻകൂറിന്റെ നാലുനിലക്കെട്ടിടവും മൈതാനത്തിന്റെ ഗാംഭീര്യം വർദ്ധിപ്പിച്ചിരിക്കുന്നു.

എന്നാൽ മൈതാനം വേണ്ടവിധം സംരക്ഷിക്കാതെ, കുണ്ടുംകുഴിയുമായി കിടക്കുന്നതുകൊണ്ടും നാലുവശവും വിഷവായു തുപ്പുന്ന വാഹനങ്ങൾ സദാ ഓടുന്നതുകൊണ്ടും ആ സ്ഥലം പൊതുജനങ്ങളുടെ വിശ്രമകേന്ദ്രമല്ലാതായിത്തീർന്നിരിക്കുന്നു. സ്വല്പമെങ്കിലും ശുദ്ധവായു കിട്ടണമെങ്കിൽ ക്ഷേത്ര മൈതാനം മാത്രമേ ഇപ്പോൾ ആശ്രയമായിട്ടുള്ളു.

കോട്ടയത്തിനു ഒരു പ്രത്യേക ഗുണമുള്ളത്, മഴക്കാലത്ത് പട്ടണം മുഴുവൻ കഴുകിവൃത്തിയാക്കി കിട്ടുമെന്നുള്ളതാണ്. ഉയർന്ന ഭാഗങ്ങളിൽ വീഴുന്ന ജലം മുഴുവൻ താഴോട്ടൊഴുകി [illegible] നിമിഷങ്ങൾക്കകം പ്രധാന റോഡുകളിൽ ഈർപ്പമില്ലാതാകുന്നു. കോട്ടയം പട്ടണം യഥാർത്ഥത്തിൽ ഒരു ദ്വീപാണ്. കിഴക്ക് കഞ്ഞിക്കുഴിപ്പാലം, തെക്ക് കോടിമതപ്പാലം, പടിഞ്ഞാറ് ഇല്ലിക്കൽപാലം, വടക്ക് ചുങ്കം, നാഗമ്പടം എന്നീ പാലങ്ങൾ. ഈ പാലങ്ങളിൽ ഏതെങ്കിലും ഒന്നു കടക്കാതെ പട്ടണത്തിനുള്ളിൽ പ്രവേശിക്കാൻ നിവൃത്തിയില്ല. യുദ്ധ പരിതഃസ്ഥിതിയുണ്ടായാൽ (അങ്ങനെ ഉണ്ടാകാതിരിക്കട്ടെ) കോട്ടയം പട്ടണത്തെ ഒററപ്പെടുത്താൻ ഈ പാലങ്ങൾ തകർത്താൽ മതി.

കോട്ടയത്തിനു സംഭവിച്ചിട്ടുള്ള ഒരു ദുരിതം വീതികുറഞ്ഞ റോഡുകളും നിമിഷംപ്രതി കൂടിക്കൊണ്ടിരിക്കുന്ന വാഹനങ്ങളുമാണ്. കിഴക്കു കുമളി വഴിക്കും വടക്ക് എറണാകുളം വഴിക്കും കോട്ടയത്തു വരുന്ന വാഹനങ്ങളെല്ലാം സെൻട്രൽ കവലയെന്ന ബോട്ടിൽനെക്കിൽകൂടിയാണു കടന്നുപോകേണ്ടത്. തെക്കുനിന്നു വരുന്നതും സെൻട്രൽ കവലകഴിഞ്ഞു പടിഞ്ഞാറോട്ടു പോകുന്നതുമായ വാഹനങ്ങളെല്ലാം ലൈബ്രറി കവലയും കടക്കണം. കിഴക്കു പടിഞ്ഞാറുള്ള ഗതാഗതം പുതുതായി നിർമ്മിക്കപ്പെട്ട ശാസ്ത്രി റോഡിൽകൂടി വൺവേ ആയി ക്രമപ്പെടുത്തിയിട്ടുള്ളതു സ്വല്പം ആശ്വാസം നൽകുന്നുണ്ട്. പക്ഷേ കോട്ടയം പട്ടണത്തിൽ കയറാതെ തന്നെ എറണാകുളം—കുമരകം—കോട്ടയമായും, മണർകാട്—തിരുവഞ്ചൂർ—ഏററുമാനൂർ വഴിയായും ബൈപാസുകൾ നിർമ്മിക്കുന്നപക്ഷം കോട്ടയത്തുകൂടി എറണാകുളം വഴിക്കുള്ള വാഹന ഗതാഗതം പട്ടണത്തെ ശല്യപ്പെടുത്താതെ നടത്താവുന്നതാണ്. ഇപ്പോൾ ശാസ്ത്രി റോഡിന്റെ ഇരുവശവും കടകമ്പോളങ്ങളും സാംസ്കാരിക കേന്ദ്രങ്ങളും ഉയർന്നു വരുന്നതുപോലെ ആ ബൈപാസുകളുടെ ഇരുവശങ്ങളും അഭിവൃദ്ധിപ്പെടുകയും ചെയ്യും.

കോട്ടയം തളീക്കോട്ടയിൽനിന്നു ക്രമേണ അഭിവൃദ്ധിപ്പെട്ട് കിഴക്കോട്ടു നീങ്ങി കഞ്ഞിക്കുഴിവരെ പടർന്നു കയറിയിട്ടുണ്ടെങ്കിലും ഇന്നും പട്ടണത്തിന്റെ സിരാകേന്ദ്രം തിരുനക്കരയാണ്, പ്രത്യേകിച്ചും തിരുനക്കര ക്ഷേത്രവും ക്ഷേത്ര മൈതാനവും. എല്ലാ വർഷവും മീനമാസം ഒന്നാം തീയതി മുതൽ പത്താം തീയതിവരെ നടക്കുന്ന ക്ഷേത്രോത്സവം സകല ജാതിമതസ്ഥരുടെയും സഹകരണത്തോടുകൂടി കൊണ്ടാടുന്ന ഒരു ദേശീയോത്സവം തന്നെയാണ്. ക്ഷേത്രത്തിനു കിഴക്കുവശത്ത് ഗാലറിപോലെ കെട്ടി ഉണ്ടാക്കിയിരിക്കുന്ന പടികളിലും അതിനു കിഴക്കുവശം വിശാലമായ മൈതാനത്തും ആ പത്തു ദിവസവും പലമാതിരി കലാപരിപാടികൾ കാണാൻ ജനങ്ങൾ തടിച്ചുകൂടുന്നു. ഉത്സവാഘോഷങ്ങൾ നടത്താൻ ഇത്രമാത്രം അനുയോജ്യമായ ഒരു മൈതാനം തിരുനക്കരെയൊഴിച്ചു മററ് എവിടെയെങ്കിലും ഉണ്ടെന്നു തോന്നുന്നില്ല.

കോട്ടയം പട്ടണം കഴിയാവുന്നിടത്തോളം വളർന്നിരിക്കുന്നു. ഇനി സമീപ പ്രദേശങ്ങളിലുള്ള പഞ്ചായത്തുകളെക്കൂടി ഉൾപ്പെടുത്തി ഒരു ഗ്രേയ്ററർ കോട്ടയം രൂപവൽകൃതമാകാനുള്ള സാദ്ധ്യതകൾ എല്ലാം തികഞ്ഞിട്ടുണ്ട്.